ഗംഗ:- (പരിഭ്രമിച്ച്) ഹരി! ഹരി! ഗോവിന്ദ! പാഞ്ചാലിയുടെ രക്ഷണം കഴിഞ്ഞുപോയോ? ഇതിൽപരം രത്യാഹിതം എന്തുവരേണ്ടു! പഞ്ചപ്രാണന്മാരുടെ സമാനാധാരശക്തിയാണ് പാഞ്ചാലി. സർവ്വപ്രാണികൾക്കും വിശപ്പുണ്ടാക്കുന്ന പ്രാണശക്തിയായ പാഞ്ചാലിയുടെ രക്ഷണാവധി ആദിത്യനാം അലംഘനീയമാണ്.

പാത്രമേ:- ഈ അത്യാഹിതത്തിന് വല്ല നിവൃത്തിമാർഗ്ഗവും കാണുമോ എന്നാലോചിക്കുവാനാണെന്റെ ഈ ആഗമനം.

ഗംഗ:- നാം എന്താലോചിക്കുവാനാണ്? കാലസ്വരൂപനായ ആദിത്യന്റെ വിധിയെ അതിലംഘിപ്പാൻ ആർക്ക് സാധിക്കും?

പാത്രമേ:- ഹരി! ഹരി! (തലയടിച്ചുകൊണ്ട്) എന്നാൽ അടുത്തുണ്ടാവാൻപോകുന്ന ആ ഭയങ്കരസംഭവമെന്തായിരിക്കും?

പദ്യം 32. സ്വതേ തീവ്രക്രോധൻമുനി, ഹാഹാ!
വിശേഷിച്ചതിപ്രിയായ്
സ്വതേജസ്സുകാന്തായ് മുതിരുമ—
മൃവിപ്പട്ടിണി, ശ്രാപൻ;
ദ്രുതേ വിഘ്നംപോലിന്നണുകി—
ലഹോ! പാണ്ഡവകുല—
ക്ഷമതേജ്ജൂക്ക്രോധായുധമട—
നയക്കാതെവിടുമോ?

ഗംഗ:- ശാന്തം പാപം! ശാന്തം പാപം! ആ സാധ്വീരത്നം പാവം. പാഞ്ചാലി എന്തു്ചെയ്യുന്നു?

പാത്രദേ:- ആ പാത്രം മുമ്പിൽവെച്ചു ഭഗവാനെ വിളിച്ചു കരയുകതന്നെ.

ഗംഗ:- ദേവി! ആശ്വസിക്കുക! കൎമ്മസാക്ഷിയായ ഈ ഭഗവാൻതന്നെ വല്ല സമാധാനവും കണ്ടിരിക്കും. നമുക്കും അതിന്നായി ഈ വനത്തിൽ ഇരുന്നു് പ്രാൎത്ഥിക്കുക!

(എന്നു രണ്ടുപേരും പോയി.)

---

(അനന്തരം യുധിഷ്ഠിരനും വിദൂഷകനും പ്രവേശിക്കുന്നു)

യുധി:- മൈത്രേയ! ദേവി എന്തുചെയ്യുന്നു?

വിദൂ:- (ആത്മഗതം) ഞാനെന്തു പറയേണ്ടു! ഞാൻ കാണില്ല അവശം എന്റെ കണ്ണുതന്നെ പിടിച്ചു ഞെരുക്കുന്നു. (പ്രകാശം) മഹാരാജാവേ! ദേവി അടുക്കളയിലേക്കു പോകുന്നതായിട്ടാണു് ഞാൻ കണ്ടതു്.

യുധി:- ശരി, അടുക്കളയിൽ ചെന്നതു് അക്ഷയപാത്രത്തോടു് അന്നം അപേക്ഷിപ്പാനായിരിക്കാം.

വിദൂ:- (ആത്മഗതം) ഹരി! ഹരി! ഇനി ഇന്നു് ആ പാത്രത്തിലന്നമോ! ആ ചെമ്പൻതാടിക്കാരന്റെ ശാപത്തിന്നു ഞാൻതന്നെ ഒന്നാമനായിത്തീരട്ടെ. (പ്രകാശം) സ്വാമി! അങ്ങിനെതന്നെയായിരിക്കാം.

യുധി:- മഹൎഷിയുടെ ആഗമനം അന്തൎജ്ജനന്മാർ അറിഞ്ഞിരിക്കുന്നുണ്ടോ?

വിദൂ:- (ആത്മഗതം) ആശ്ചര്യമായിരിക്കുന്നു! ആ ഭീമന്റെ കണ്ണുകൂടൽ വിചാരിക്കാമോ? (പ്രകാശം) സ്വാമി! അന്യജന്മാരെ ഞാനെങ്ങുമന്വേഷിച്ചുകണ്ടില്ല.

യുധി:- പദ്യം 33.

പ്രജകളതിവിനീതം പ്രാജ്യമെൻരാജ്യമെന്നാം
നിജനിജ ശുദ്ധധർമ്മത്തിനായ് കാത്തിരിപ്പൂ!
അജരമമൃതുകൊടുപ്പാൻ നാലുപായങ്ങൾ നാലെൻ-
ഭുജസമരണജന്മാർ നിത്യവും പാലിക്കുന്നു.

വയസ്യ! നാം ദേവിയെ ചെന്നു കാണുക!

(എന്നു ചുറ്റിനടക്കുന്നു.)

വിദൂ:- സ്വാമി! ഇതിലേ, ഇതിലേ. അതിഥികൾക്കുള്ള ദേവതാരാധനസ്ഥലമാണ് ഈ കാണുന്നത്.

യുധി: (ആ സ്ഥലത്തേക്കു പ്രവേശിച്ചു ചുററുപാടും നോക്കിക്കൊണ്ട്) ദ്രൗപദിയുടെ അതിഥിപ്രതിപത്തി പ്രശംസനീയംതന്നെയാണ്.

വിദൂ:- (ചിരിച്ചുകൊണ്ട്) സ്വാമി! അതിനെന്തു സംശയം? പാഞ്ചാലിയില്ലയോ പാണ്ഡവന്മാരുടെ പകുതിശ്ശക്തിയും?

യുധി:- പകുതി മാത്രമല്ല; പാണ്ഡവന്മാരുടെ പരിപൂർണ്ണശക്തിയും പാഞ്ചാലിയത്രെ! ഇതാ നോക്കൂ! ഇവിടെ

പദ്യം 34. ശ്രീ വിദ്യാനിധിയാം തപോധനനോ, തൻ-
ശിഷ്യവ്യൂഹത്തോടുമായ്
ദേവി ശ്രീകരദേവതാർച്ചനവിധി-

പദ്യം 35. ഹരിക്കു ധർമ്മദാതാവേ —
ഗുരുണീ ഗുണദീപിക,
മാറിപോലെയെപ്പോഴും സത്യം
സംരക്ഷിച്ചു ഗുണാണിമം.

വിദു:- (വിഷാദം) സ്വാമിയുടെ ഈ വാക്കിൽ വിശേഷാൽ ഒരു ആത്മഗൌരവം ഉദ്ഗമ്യമാണ്.

(അണിയറയിൽ)

പദം 8. (ശേഷശായിൻ! പാഹി എന്നമട്ട്)

കാംബോജി,

കേശവ! പീതാംബര! കലിമലോച്ചാടന!
കമലാപതേ! ശ്രീനിധേ! കൃപാകര!
ശ്രീവത്സപൂർണ്ണ! ഹരേ! കൗസ്തുഭശോഭിന! =കേശവ=

യുധി:- എന്താണൊരു സംഗീതം കേൾക്കുന്നത്?

വിദു:- ദേവിയുടെ പ്രാർത്ഥനയാണെന്നു തോന്നുന്നു.

യുധി:- ദ്രൗപദിക്ക് ഏകാന്തത്തിൽ ഭഗവദ്ധ്യാനമേ പതിവുള്ളൂ. ഇരിക്കട്ടെ. നാം ശ്രദ്ധിക്കുക!

(വീണ്ടും അണിയറയിൽ) പദം മുൻമട്ട്.

ഭക്തവിലോലനതഭാഗ്യ വിനോദം
ഭാവയേഹം വരദം ഭാവ്യരൂപം =കേശവ=

യുധി:- ശ്രവണങ്ങൾക്ക് പീയൂഷവർഷിതന്നെയാണ് ഈ കീർത്തനം. നാം അടുക്കളയിലേക്കു ചെല്ലുക!

വിദു:- സ്വാമിയുടെ ഈ പ്രവേശനം ഈ ഭക്തിപ്രവാഹത്തിന് ഒരു ചിറകെട്ടലായിരിക്കും.

യുധി:- (ചിരിച്ചുകൊണ്ട്) ശരി. ആ പ്രവാഹം അങ്ങനെ ഒഴുകട്ടെ. നാം ഈ അടുത്ത മുറിയിൽ ചെന്നു മറഞ്ഞിരുന്ന് ആ പ്രവാഹത്തിൽ സ്നാനംചെയ്യുക!

വിദു:- ഓ ഹോ! സമ്മതിച്ചു. (എന്നു രണ്ടുപേരും പോയി) (അനന്തരം രംഗമദ്ധ്യത്തിൽ ഒരു തിരശ്ശീലയുടെ തിരോധാനത്തിൽ ഇടഭാഗം ഇരുന്നുകൊണ്ട് വിലപിക്കുന്ന പാഞ്ചാലിയും, വലഭാഗം യുധിഷ്ഠിരനും വിദുരനും പ്രവേശിക്കുന്നു).

വിദു:- പുകയില്ലാത്ത അഗ്നിയെ കാണണമെങ്കിൽ പാണ്ഡവസന്നിധിയിൽതന്നെ ചെല്ലണം.

യുധി:- (ചിരിച്ചുകൊണ്ട്) പുകയുണ്ടാക്കുന്നത് വിറകല്ലേ? വിറകില്ലാതെ കത്തിജ്വലിക്കുന്ന ഒരു ക്രൂരമായ ശോകാഗ്നി അന്തരിന്ദ്രിയമണ്ഡലം.

വിദു:- ശരി. അത്ഭുതം തന്നെ പാത്രത്തിന് അന്നം വേവിപ്പാൻ വിറകും വേണ്ട, പുകയുമില്ല.

ദ്രൗപദി:- പദം 9. (പരമേശഗിരിജാവര! എന്നമട്ട്)

സുരുട്ടി=ആദി.

ഗോവിന്ദ! ഗുണഭൂഷണ! ഗോകുലത്രാണ!
ദേവകീവസുദേവപ്രാണ!
ദ്രവിതാനതാപദാന! =ഗോവിന്ദ=

യുധി:- ഭഗവൽകീർത്തനം ഇതാ വീണ്ടും തുടങ്ങി. ഭഗവാന്റെ വൃന്ദാവനലീലയിലാണ് ഇപ്പോഴത്തെ ആസ്വാദം.

വിദൂ:- (വിഷാദം) കഷ്ടം! മഹാകഷ്ടം! ഞാൻ വഞ്ചിത
നായി. (പ്രകാശം) ഹാ! ദൈവമേ, എന്താണിത്?

യുധി:- പദ്യം 36.

ഹാ! പാണ്ഡവപ്രണതമിസ്സുതിയിൽ തമസ്സാ—
യാപാണ്ഡവം നിജയശശ്ശശിയെ ഗ്രസിപ്പൂ!
ഹേ പാവനാത്മക! വിധുന്തുദവൈരിയാം നിൻ—
ശ്രീപാദമേകശരണം കരുണാംബുരാശേ!

(ബദ്ധപ്പെട്ട് എഴുന്നീറ്റ് ദ്രൗപദിയെ നോക്കുന്നു.)

ദ്രൗപ:- പദം മുൻമട്ട്.

സ്നാനവിശുദ്ധതനെടി മുനീന്ദ്രൻ
ജ്ഞാനമുഖൻവരുമല്ലൊ!
നാഥ! മുകുന്ദ! നിർമ്മമനിമ്മുനി-
വശക്കെട്ടിൽ നശിക്കമിലോകം     പാണ്ഡവ=

യുധി:- (തലകുടിച്ചുകൊണ്ട്) കൃഷ്ണ! കൃഷ്ണ! ദേവിയുടെ
ഭക്ഷണം കഴിഞ്ഞുപോയി. (എന്ന് വ്യാകുലനായി
ഇരിക്കുന്നു.)

വിദു:- മഹാരാജാവേ! ഈ അബദ്ധം എന്റെ കയ്യിൽ
നിന്നു വന്നുപോയതാണ്. (എന്ന് യുധിഷ്ഠിരന്റെ
പാദത്തിൽ വീണു കരയുന്നു.)

യുധി:- മൈത്രേയ! ഈ അബദ്ധം അങ്ങയിൽനിന്നോ
ദേവിയിൽനിന്നോ പററിയതല്ല. ഈ യുധിഷ്ഠിര
ന്റെ പൂർവ്വജന്മപാപത്തിൽനിന്നു പൊങ്ങിയതാണ്.

പദ്യം 37. തോഴന്‍കിടന്നുകരയുന്നിതു, ദേവിയോ ചെ-
ന്നാഴംപെടുന്നകുഴിനോക്കിയിരിപ്പു വീഴാന്‍
ഊഴംനിനച്ചു മുനിയുമവശനായ് മറ്റേനി-
മൂഴംപെടുന്നവനുമായ് ഹ! ഹ! ധര്‍മ്മസൂനോ.

ദ്രൌപ:- "ഹാ കൃഷ്ണ! ദ്വാരകാവാസിന്‍! കൃപാസിയാദവ
നന്ദന!" (എന്നു മോഹിച്ചുവീഴുന്നു.)

യുധി:- (ഓടിച്ചെന്നു എടുത്തുംകൊണ്ടു) ദേവി! ആശ്വാസി
ക്കു! ആശ്വാസിക്കു!

വിദു:- ഹരേ! കൃഷ്ണ! വാസുദേവ!

(തിരശ്ശീല വീഴുന്നു.)

---

## അഞ്ചാമങ്കം.

---

വിഷ്കംഭം.

(ദ്വാരകയില്‍ ഒരു തവണക്കാരന്‍ പ്രവേശിക്കുന്നു.)

തവണക്കാരന്‍:- (മേലോട്ടു നോക്കിക്കൊണ്ടു)

പദ്യം 38. ഖദ്യോതനംമുതലിസ്സഹസ്രകിരണന്‍
സ്വര്‍ന്നദിവിന്‍തിരുമാ—
ഖദ്യോതരൂപതയില്‍കടന്നീയവിധം
ദൃന്നതപമാര്‍ന്നിടയാം.
സ്വച്ഛാഭ്രാന്തത്തിലിരിക്കയോ രവി? കഷ്ടം—
മൂടിനുകൂടുന്നു, ത—

സുമതി:- ഭഗവാൻ ദേവതാരാധനക്ക് ക്ഷേത്രത്തിലേക്ക് എഴുന്നെള്ളുന്നത് ഞാൻ കണ്ടിരിക്കുന്നു.

സുനന്ദൻ:- ക്ഷേത്രപരിചാരകന്മാർ പറഞ്ഞു ദേവതാരാധനാമദ്ധ്യത്തിൽതന്നെ ഭഗവാൻ ബദ്ധപ്പെട്ടു പുറത്തേക്കിറങ്ങിയെന്ന്.

സുമതി:- എന്നാൽ എങ്ങോട്ടെഴുന്നെള്ളി? ഉപവനത്തിലാരെ ആരേയും കളിക്കടവിലോ കൊട്ടാരത്തിലോ വന്നുകണ്ടില്ലല്ലോ.

സുനന്ദൻ:- (ബദ്ധപ്പെട്ടു നോക്കിക്കൊണ്ട്) അതാ ഭഗവാൻ നോക്കൂ! നോക്കൂ!

സുമതി:- (പരിഭ്രമിച്ചു നോക്കിക്കൊണ്ട്) ഭഗവാൻതന്നെയാണത്. കടൽതീരത്തേക്കു ഓടുകയാണ്. എന്താണിത്!

പദ്യം 39. അത്യുംഗസ്ഥാനത്തുള്ളോൻ മദിതമതക—
ശ്യാമളൻ ശ്രീകരൻ
കമ്രശ്രൽപീതാംബരശ്രീ ചിതറി മറി; തടി—
ന്മേഘവിഭ്രാന്തിചാർത്തി;
ബിഭ്രത്തൈരഘനേത്രാഞ്ചനമകരലസൽ—
പിഞ്ഛനായ് ചഞ്ചലൻ സൌ—
ഖ്യാപാദർത്തനൊട്ടുന്നിതു! തുടിതി മന—
സ്സണ്ഡലം തട്ടിനീക്കി.

സുനന്ദൻ:- ദേവിയുടെ കഥ വലിയ വിഷമത്തിലായല്ലോ!

സുമതി:- (ചിരിച്ചുകൊണ്ട്) എടോ! സുനന്ദേ! ഭക്തന്മാരുടെ ദാസനല്ലേ ഭഗവാൻ! ഏതോ ഒരു ഭക്തൻ വിളിച്ചു. ഭഗവാൻ ഓടി. ഈ തത്വം ചിരപരിചിതയായ ഭഗിനിക്കും അറിയാം. എന്നാലും ഞാനീകഥ ദേവിയെ അറിയിച്ചേക്കാം.

(എന്നു രണ്ടുപേരും പോകുന്നു)

---

(ശോകവിഹ്വലയായ ദ്രൌപദിയും, യുധിഷ്ഠിരനും, വിദൂഷകനും പ്രവേശിക്കുന്നു)

ദ്രൌപദി:- ഈ പാർഷതിയുടെ ജനനം പാണ്ഡവകുലത്തിന്റെ കോടാലിയായിട്ടാണ്.

യുധി:- ദേവി! യുധിഷ്ഠിരന്റെ മർമ്മത്തെ ഭേദിക്കുന്നതാണ് ഈ വാക്യം. വാസ്തവം അങ്ങിനെയല്ല.

പദ്യം 40. യജ്ഞസേനന്റെ യാഗാഗ്നി—

പ്രജ്ഞാതാൻ പാണ്ഡവക്ഷിഷ
അജ്ഞാതർക്കവേദ്യസ്വധയായ്
വിഘ്നപാർഷതി വന്നതാം.

സംശയിക്കേണ്ട. വേദിയിലാണ് പാണ്ഡവ പ്രതിഷ്ഠ.

വിദൂ:- എന്തോ ഒരു ശബ്ദഘോഷം കേൾക്കുന്നു.

(ദ്രൌപദിയും യുധിഷ്ഠിരനും ശ്രദ്ധിക്കുന്നു.)

ദ്രൗപ:- എന്താണിത്! എന്റെ അന്തർന്നാഡികൾ ഞാ
നറിയാതെ ഒരു സന്തർപ്പണസുഖം അനുഭവിക്കുന്നു!

(അണിയറയിൽ ശംഖധ്വനി)

യുധി:- (പരിഭ്രമിച്ചെഴുനീററ്)

പദ്യം 41. കാളാംഭോദകല്പം, വരുന്ന വിവിധം
സൈന്യങ്ങളിൽ കോൾമയി—
ക്കോളാരംഭമുടൻവരുത്തുംപടി വിട്ടും—
കോലാഹലധ്വാനമോ?
ക്ഷ്വേളാനാദക്കൂത്തപ്രദായി, ഗന്ധ—
പ്രോല്ലസീനമോ? മൽസ്വാ—
നാളാന്തസ്സുഖിതത്തിലിദ്ധ്വനി നവം—
ദുഃഖപ്രമുഖശോകാത്മികയോ?

ദേവി! പാഞ്ചജന്യധ്വനിതന്നെയാണ് മുഴങ്ങുന്നത്.
ഞാൻ വേഗം ഭഗവാനെ സ്വാഗതംചെയ്തു കൂട്ടി
ക്കൊണ്ടുവരാം.

ദ്രൗപ:- നാഥ! ആ പരമാനന്ദമൂർത്തിയെ വീണ്ടും മനോ
മുകുരത്തിൽ പകർത്തിവെപ്പാൻ ഇഷ്ടമുള്ളവർ ഇവി
ടെ കാത്തിരിക്കാം.

വിദു:- സ്വാമി! ഇഷ്ടമുള്ളവൻ അങ്ങയെ പിന്തുടരട്ടെ?

യുധി:- വന്നുകൊള്ളു! (എന്നു യുധിഷ്ഠിരനും വിദുരനും
പോകുന്നു)

(അണിയറയിൽ വീണ്ടും ശംഖധ്വനി)

ദ്രൗപ:- (പരിഭ്രമിച്ചുകൊണ്ട്) ഇതാ! പാഞ്ചജന്യം അടുത്തടുത്തു മുഴങ്ങുന്നു!

പദ്യം 42. ബിസലതയിലൊരറ്റത്തൊടിക്കകം നൽ-
ക്കിസലയപുഷ്പമധൂദയം കണക്കെ,
അസമപുളകഹർഷബാഷ്പധാരാ-
ഭസമതയൂന്നിതെത്തിക്ക ശംഖനാദം.

ഇതാ! തുളസീസുഗന്ധം, മാലേയപരിമളം, കസ്തൂരിസൌരഭ്യം ഇവയെ വഹിച്ചുകൊണ്ട് ബാലമാരുതൻ ഈ ഗൃഹാന്തർഭാഗത്തിലേക്കു തുള്ളിച്ചാടിക്കയറുന്നു. ഞാൻ എന്നെത്തന്നെ മറന്നുപോകുന്നു. എന്താണിത്? (പരിഭ്രമിച്ചെഴുന്നേററ്) മിന്നിത്തിളങ്ങുന്ന മരതകപ്പച്ചയുടെ ഒരു മിന്നലാട്ടം എന്റെ നേത്രസീമകളിൽ പാഞ്ഞുകയറുന്നു. (പുറമ്പാടും പരിഭ്രമിച്ചു നോക്കുന്നു.) ഹാ! കൃഷ്ണ! എന്റെ ഹൃദയകമലവാസിൻ! (എന്നു പരിഭ്രമിച്ചു ഒരു സന്ധിലേക്കു തിരിയുന്നു.) (മറുഭാഗംസന്ധിൽകൂടി ഭഗവാൻ പ്രവേശിച്ച്) ഹൃദയത്തിൽനിന്നല്ല, പുറകിൽനിന്നാണ്.

ദ്രൗപ:- (ബദ്ധപ്പെട്ട്) കൃഷ്ണ! കൃഷ്ണ! ഗോവിന്ദ! എന്നു നമസ്കരിക്കുന്നു.)

ഭഗവാൻ:- ഭവതിയുടെ ധർമ്മനിഷ്ഠ ജയിക്കട്ടെ!

ദ്രൗപ:- ഭഗവൻ! ലക്ഷ്മീവല്ലഭ! തിരുവടി ഈ ആസനത്തെ അലങ്കരിക്കണം! ഈയുള്ളവൾ അർഘ്യപാദ്യങ്ങൾകൊണ്ട് അങ്ങയെ ആരാധിക്കട്ടെ!

ദേവി! യാജ്ഞസേനി! സഞ്ചാരതാപംകൊണ്ടല്ല, ജഠരാഗ്നിയുടെ താപംകൊണ്ടാണ് ഈ കൃഷ്ണൻ ഇപ്രകാരം കുഴങ്ങുന്നത്.

ദ്രൗപ:- (പരിഭ്രമിച്ചു പുറവുപാടും നോക്കുന്നു.)

ഭഗ:- എന്താണൊരു പരിഭ്രമം? ഈ പരിഭ്രമംകൊണ്ടൊന്നും എന്റെ വിശപ്പടങ്ങുകയില്ല. ഭക്ഷിപ്പാൻ വല്ലതും തന്നെ കഴിയൂ!

ദ്രൗപ:- (കരഞ്ഞുകൊണ്ട്) ഭഗവാനെ! ഈയുള്ളവൾ എന്തു പറയേണ്ടു!

ഭഗ:- പറയേണ്ടതെല്ലാം പിന്നെ ആവാം. എന്റെ വിശപ്പടങ്ങട്ടെ. വല്ലതും തരൂ!

ദ്രൗപ:- (കരഞ്ഞുകൊണ്ട്) കുണ്ടിൽ കുടുപെട്ടപോലെ ഈയുള്ളവൾ കഠിനവേദന അനുഭവിക്കാറായി. ദുർവ്വാസസ്സും പതിനായിരം ശിഷ്യന്മാരും...........

ഭഗ:- മതി! തമാശപോകട്ടെ ദേവി! ആനക്കാര്യത്തിൽ ചേനക്കാര്യം. ഈ സാധു കൃഷ്ണൻ വിശപ്പിനു വല്ലതും തരണമെന്നു യാചിക്കുന്നു. ഇപ്പോഴാണല്ലൊ ദുർവ്വാസസ്സിന്റേയും ശിഷ്യന്മാരുടേയും കഥ പറയേണ്ടത്! വല്ലതും തരൂ! വിശപ്പു സഹിക്കാൻവയ്യ.

ദ്രൗപ:- ഭഗവൻ! ഈ പാർഷതിയുടെ ഭക്ഷണം കഴിഞ്ഞുപോയി.

ഭഗ:- സന്തോഷം! അങ്ങയുടെ ഉച്ഛിഷ്ടമാണ് നമുക്ക് വേണ്ടത്.

ദ്രൌപ:- ശ്രീകൃഷ്ണാ! ഇനി ഇന്ന് ആ അക്ഷയപാത്ര
ത്തിൽ അന്നം ഒന്നും ഉണ്ടാവുകയില്ല.

ഭഗ:- പാത്രം എവിടെ? ഞാൻ നോക്കട്ടെ!

ദ്രൌപ:- (പാത്രം എടുത്തു മുമ്പിൽവെച്ചു്) ഇതാ!

പദ്യം 46. അന്ധസ്സശേഷമൊഴിവാ-
യന്ധകാരത്തിൽവീണു ഞാൻ
അന്ധകേശ! ഭവൽഭക്തി-
ബന്ധമററ നരൻപടി.

ഭഗ: (പാത്രം സൂക്ഷിച്ചുനോക്കി ചിരിച്ചുകൊണ്ടു്) ദേവി!
ഭ്രാന്തിക്കന്ധകാരമോ? കണ്ണുപൊത്തി ഇരുട്ടാക്കാനാണോ ഭാവം? എന്തിനാണി കള്ളത്തരവും പകിട്ടും വാസുദേവനോട് കൊണ്ടുവരുന്നത്? പറക, ഈ കൃഷ്ണൻ ഒരു കള്ളൻതന്നെയാണ്.

പദ്യം 47. ഒട്ടുമില്ലമമലജ്ഞ, തൈകവരെ-
പ്പെട്ടു ഭക്ഷണമിതന്നിടംവരെ;
കട്ടതിന്നുപലതും, കഴിഞ്ഞ പൂ-
മൊട്ടുകാലവുമിവൻ, ധരിക്കണി.

ദ്രൌപ:- ഭഗവൻ! വൃന്ദാവനത്തിലെ ആ ബാലലീല ദേ
വന്മാർക്കുപോലും അത്ഭുതമാണ്. ഗോപസ്ത്രീകളുടെ
വെണ്ണയും പാലും മാത്രമല്ല, അവിടുന്ന് കട്ടതിന്ന
ത്. വിഷയവ്യാകുലമായ അവരുടെ ഹൃദയത്തെ
പ്പോലും കവർന്നെടുത്തു.

ഭഗ:- (പാത്രത്തിൽ സൂക്ഷിച്ചു നോക്കിക്കൊണ്ട്) ദേവി! പാണ്ഡവപ്രേയസിയുടെ അവശിഷ്ടം — ഒരു ചീരക്കറിയുടെ ഇലക്കഷ്ണം ഇതിൽ പററിക്കിടപ്പുണ്ട്. ഒരു ഇരുമ്പിന്നോ ഒരു ഈച്ചക്കോ കുക്ഷിപൂരണത്തിന്ന് ഇതു ധാരാളം മതി. സർവ്വാന്തര്യാമിയായ വാസുദേവന് ഇതു, ക്ഷുദ്രജന്തുദാപാരാ സംതൃപ്തിയടയാവുണ്ട്. പോരെങ്കിൽ മാഹരമെനത്തിന്നു എന്റെ കയ്യിൽ കുറെ പച്ചവെള്ളവും പകൎന്നേക്കു! (എന്നു പറഞ്ഞു ചീരക്കഷ്ണ് ഭക്ഷിച്ചു കൈനീട്ടുന്നു).

ദ്രൗപ:- പരിപൂൎണ്ണസ്വരൂപ! വാസുദേവ! സംതൃപ്തോഭവ (എന്ന് പരിശുദ്ധജലം ഭഗവാന്റെ കയ്യിൽ പകൎന്നുകൊടുക്കുന്നു. ഭഗവാൻ ആസ്വദിക്കുന്നു.)

ഭഗ:- പദം 11. (മാകലമംഗള എന്ന മട്ട്)

ബിഹാക്=ആദി.

പല്ലവം: മതി, മതി, മാമകതൃപ്തിയടഞ്ഞുതെ

അനു: പ: മാതൃസ്വസ്ത്യം മകന്നു ചൈതന്യം
ശ്രീകസൌഖ്യമേ മമ "ഭോജന"പാനസേവനം =മ=

ദ്രൗപ:- മധുരമേ മാധവ! നിൻവാക്യമമൃതം
മാമകഹൃദയം മതി തവ സദയം
പാപഹരമേ തവ പാദാബ്ജസേവനം =മ=

ചരണം: ഭഗ: ശരി, സുശീലേ! ഭരിക്കിലുകാലെ
പൊരുതിനല്ലുന്നാളും "ഭക്താപ"സേവനം =മ=

ദ്രൌപ:- ജയ,ജയ,ശൌരേ! ജഗതിന്നവരേ!

ജയത്തുഹരേ! തവ പാദാബ്ജസേവനം =മ–

(അണിയറയിൽ) ഭഗവൻ! വാസുദേവ! അങ്ങന്നെ
വിടെ?

ദ്രൌപ:- (പരിക്രമിച്ച്) ഭഗവാനേ! കൃഷ്ണ! അങ്ങയേ
തിരഞ്ഞുനടക്കുന്ന ആര്യപുത്രൻ യുധിഷ്ഠിരന്റെ
ആഹ്വാനമാണിക്കേൾക്കുന്നതു്.

(അനന്തരം യുധിഷ്ഠിരനും വിദൂഷകനും പ്രവേശി
ച്ചു തൊഴുതുകൊണ്ടു് നില്ക്കുന്നു).

യുധി:- ഭഗവൻ! അങ്ങയുടെ ശംഖധ്വനി എന്നെ പല
ദിക്കിലേക്കും ആകർഷിച്ചു.

ഭഗ:- (ചിരിച്ചുകൊണ്ടു്) ശരി. അങ്ങയുടെ അന്നദാന
പ്രഖ്യാപനം ഈ വാസുദേവനേയും. അനുജന്മാ
രെവിടെ?

(അണിയറയിൽ)

പദ്യം 48. പരം പുളകമുണ്ടാക്കി—
യിരമ്പുന്നിതു ഗർജ്ജിതം;
ചിരംപ്രതീക്ഷിതം ഭവ്യോ—
ത്തമം കാർമേഘമെങ്ങഹോ!

വിദൂ:- ഭഗവാനേ! ശ്രീകൃഷ്ണ! ഭീമസേനൻ ഇതാ എത്തി
ക്കഴിഞ്ഞു.

(ഭീമസേനൻ പ്രവേശിച്ചു തൊഴുതുനില്ക്കുന്നു.)

ഭഗ:- മഹാഭാഗ! വൃകോദര! അതിഥികൾക്ക് ഇനിയും ഭക്ഷണം കൊടുത്തുകഴിഞ്ഞില്ലെന്നോ? ഭോജനശാലയിൽ അനവധി പലകകളും ഇലകളും വെച്ചു തെയ്യാറാക്കിക്കണ്ടു.

യുധി:- ശ്രീ വാസുദേവ! ആ കഥയെന്തു് പറയേണ്ടു! ഭഗവാൻ ദുർവ്വാസസ്സിന്നും ശിഷ്യന്മാർക്കും ഒരുക്കിവെച്ചവയാണവ.

ഭീമസേനൻ:- ശരി. ഭഗവാനേ ശരി. അവർ സ്നാനത്തിന്നു പോയിരിക്കയാണ്.

യുധി:- ഭഗവൻ! സ്നാനംകഴിഞ്ഞുവന്നാൽ..........

ഭഗ:- ആ കാര്യം അക്ഷയപാത്രം നിർവ്വഹിച്ചുകൊള്ളും. (പുറമെ ഇറങ്ങി സൂര്യനെ നോക്കിക്കൊണ്ട്) ഇതെന്തുകഥ! സായാഹ്നം ആസന്നമായി. ഇനിയും അവരുടെ സ്നാനം കഴിഞ്ഞില്ലെന്നോ? പ്രിയ ജ്യേഷ്ഠ! വൃകോദര! അങ്ങന്ന്തന്നെ ചെന്ന ആ മഹർഷിവൃന്ദത്തെ അന്വേഷിച്ച് കൂട്ടിക്കൊണ്ടുവന്നാൽ മതിയാവൂ.

യുധി:- (ആത്മഗതം) ഈ കല്പനയുടെ രഹസ്യം ആർക്കറിയാം!

ഭീമ:- ഭഗവൻ!

പദ്യം 49. ചെവിക്കർഹാരമായ്ത്തന്നെ,

ഭവിപ്പൂ തവ ഭാഷിതം;

സവിതാവിൻരശ്മി, സന്ധ്യ—
വിവിധാകാരമാംവിധം.

ഇതാ! ഇത ഭീമൻ യാത്രയായി (എന്ന് ഗദയോടു കൂടി പുറപ്പെടുന്നു.)

വിദൂ:- (ഭഗവാനോട്) സ്വാമിൻ! വൃകോദരനെ അനുയാത്രചെയ്വാൻ അടിയനേയും അനുവദിക്കണം!

ഭഗ:- (ചിരിച്ചുകൊണ്ട്) ചങ്ങലവട്ടക്ക് ഒരു ഇടം ആവശ്യമാണ്. പൊയ്ക്കൊള്ളൂ!

(വിദൂഷകൻ പോകുന്നു.)

തിരശ്ശീല വീഴുന്നു.

---

## ആറാമങ്കം.

---

വിഷ്കംഭം.

ഗംഗാതീരം സീൻ.

(രണ്ടു മഹർഷിശിഷ്യന്മാർ മാലാധാരികളായി ഇരുന്ന് ജപിച്ചുകൊണ്ട് പ്രവേശിക്കുന്നു.)

പ്രഥമൻ:- (തേട്ടിക്കൊണ്ട്) സഖേ! കൌത്സ! എന്താണിത്? ചതുർവ്വിധ പദാർത്ഥങ്ങളോടുകൂടിയ ഭക്ഷണം കഴിച്ചു ഒരു സംതൃപ്തിയും ഒരു തേട്ടലും.

കൌത്സൻ:- (തേട്ടിക്കൊണ്ട്) പ്രിയ വയസ്യ! സുജാത!

കാൎയ്യം ശരിയാണ് എനിക്കും തോന്നുന്നുണ്ട്. ജപം കഴി
ഞ്ഞു ചോദിക്കാമെന്ന് ഞാൻ ഓൎത്തിരിക്കയാണ്.

സുജാതൻ:- (തേട്ടിക്കൊണ്ട്) അത്ഭുതം! പാൽപായസം
മുതലായ മധുരാന്നങ്ങൾപോലും തേട്ടിത്തുടങ്ങിയി
രിക്കുന്നു.

കൌണ്ഡ:- ഒന്നാമത്തെ മുങ്ങലിൽതന്നെ എനിക്കീയനു
ഭവം പ്രത്യക്ഷമായി.

സുജാ:- ശരി. എനിക്കും അങ്ങിനെയുണ്ടായി.

(അണിയറയിൽ)

ഹര! ഹര! ശങ്കര! മഹാദേവ! (ബ്രാഹ്മണങ്ങളുടെ
തേട്ടൽ കേൾക്കപ്പെടുന്നു) ഛോ! ഛോ! ഭാരദ്വാജ!
ശാരദ്വത! കൌണ്ഡ! സുജാത! അത്ഭുതം! അത്ഭു
തം!

പദ്യം 50. ചിത്രം! മുക്കിപിടിച്ചുമുങ്ങുമളവിൽ
ഗംഗാജലത്തുള്ളിയും
വസ്ത്രത്തെക്കൊണ്ടനാകുന്നില്ല ഫലമോ!
മുങ്ങിക്കളിപ്പോളവും.
ചിത്രം! ചിത്രമഹോ! ചതുൎവ്വിധപദാ —
ൎത്ഥംചേൎന്ന ഭക്ഷ്യാന്നവും
സത്രം നല്കിയതൃപ്തിയോരു ബഹുലം
തേട്ടുന്നു ശിഷ്യവ്രജം.

(പിന്നെയും അണിയറയിൽ തേട്ടുന്നു)

കൈതവ:- സഖേ, നമുക്കുള്ള അനുഭവംതന്നെ ഇതാ! നമ്മുടെ വയസ്യന്മാരും വിളിച്ചുപറയുന്നു.

ഋജു:- (ആകാശത്തേക്കു ശ്രദ്ധിച്ചുകൊണ്ട്) ഹേ! ഹേ! വയസ്യന്മാരേ! ഈ അത്യത്ഭുതം ഞങ്ങൾക്കും അനുഭവപ്പെട്ടിരിക്കുന്നു. (അണിയറയിൽ)

മുന്നണിയിൽ നില്ക്കുന്ന നിങ്ങളും ഭഗവാനെ ചെന്നു കണ്ടു് ഇതിന്റെ കാരണം അന്വേഷിക്കുക!

കൈതവ:- വാസ്തവം. ഞങ്ങളും അന്വേഷിച്ചുകളയാം.

ഋജു:- (പെട്ടെന്നു ദൂരം നോക്കിക്കൊണ്ട്) ഇതാ ഭഗവാൻതന്നെ പരിഭ്രമിച്ചുകൊണ്ടു് ഇങ്ങോട്ടു ഓടിവരുന്നു.

പദ്യം 51. സ്നാനംചെയ്തു വിളങ്ങിനേടിയ ജടാ-
ജൂടം പ്രസന്നം മുഖം
പീനം മാറത്തടമങ്ങിപ്പുണ്യമധുരാൽ-
ഗാത്രം പരിപൂതം ഭൃശം
മൌനംവിട്ടു,വസിഷ്ഠനും ഹാ! ഹാ! പരി-
ഭ്രാന്ത്യാ കടന്നെത്തുതാ-
ധ്യാനംചെയ്തുതകെട്ടപോലെ ഭഗവാ-
നിങ്ങോട്ടു ചാടുന്നിതാ!

---

(അനന്തരം ദുർവ്വാസസ്സും ശിഷ്യന്മാരും തേടിക്കൊണ്ട്
പരിഭ്രാന്തരായി പ്രവേശിക്കുന്നു)

ദുർവ്വാസസ്സ്:- അത്ഭുതം! അത്യത്ഭുതം! ഗംഗാസ്നാനത്തിൽ ഇങ്ങിനെ ഒരു് പരിണാമഭേദം ഇദംപ്രഥമമാണ്.

പ്രിയശിഷ്യന്മാരേ! നിങ്ങളിലും ഈ അത്ഭുതസംഭവം പ്രത്യക്ഷമായി കാണപ്പെടുന്നു.

കൌത്സ:- വാസ്തവം. ഭഗവാനേ! വാസ്തവം. ഇതിന്റെ കാരണം അങ്ങുന്നുതന്നെ കാണേണ്ടിയിരിക്കുന്നു.

ബുദ്ധ:- (വീരാസനത്തിൽ ഇരുന്ന്) ശരി. ഞാൻ സമാധിയിൽ അന്വേഷിച്ചുനോക്കട്ടെ. (സമാധിയിലിരിക്കുന്നു.)

(ശിഷ്യന്മാർ തൊഴുതുനില്ക്കുന്നു.)

സുജാ:- ഭഗവാന്റെ പ്രാണൻ അടങ്ങി.

കൌത്സ:- മാത്രമല്ല, അന്തഃകരണവും അന്തർമുഖമായി.

പദ്യം 52. നാസാഗ്രദൃഷ്ടിരണ്ടും ചിൽ—
ഭാസാ ബാഹ്യംവെടിഞ്ഞിഹ
ശ്വാസാനിലനൊപ്പമുള്ളിൽ
ധീസാരൂപ്യമണഞ്ഞുതേ.

ബുദ്ധ:- (ഞെട്ടിയുണർന്ന്) ഹരി! ഹരി! ശാന്തം. ശാന്തം. ഗംഗാസ്നാനത്തിന്റെ ഫലം ഇന്നാണ് നമുക്ക് സാധിച്ചത്. അന്നദാതാവായ ആദിത്യന്റെ മണ്ഡലത്തെ ഞാൻ ആദ്യം പരിശോധിച്ചു. എന്റെ പ്രശ്നത്തിന്റെ ഉത്തരം അദ്ദേഹം തന്നില്ല. എന്റെ അഭീഷ്ടദൈവതമായ ശൈവജ്യോതിസ്സിൽനിന്നും ഈ പ്രശ്നത്തിന്റെ ഉത്തരം മൌനം മാത്രമായിരുന്നു. പിന്നീട് ലോകത്തിന്റെ സമഷ്ടി ചൈതന്യമായ വൈഷ്ണവതേജസ്സിന്റെ ഒരു ശാന്തികിരണം ഉത്ത

ക്കം തന്നു. ഹരി! ഹരി! ഗോവിന്ദ! (അഞ്ജലി മൂർദ്ധാ
വിൽ വെച്ചുകൊണ്ട്)

പദ്യം 53. കപടമാനുഷ! കൃഷ്ണ! ഭവൽഗുണം
വിപദി ഭക്തമിഴിക്കൃതാഞ്ജനം.
ആപകടങ്ങളിൽ ഞാൻ നിപതിക്കിലും
സപദി മൽവഴി നിൻകൃപനല്ലൂയാം.

പരമാത്മൻ! ഭക്തവത്സല! ശ്രീ വാസുദേവ! സർവ്വ
ബ്രഹ്മാണ്ഡങ്ങൾക്കും ആശ്രയമായി സമഷ്ടിചൈത
ന്യമായ അങ്ങയിൽ ഭക്തന്റെ പരിശുദ്ധ ഹൃദയ
ത്തിൽ വെച്ച ഉപഹാരദ്രവ്യം പ്രവേശിക്കുമ്പോൾ
ശബ്ദഗ്രാഹണയന്ത്രത്തിൽ പ്രവേശിച്ച സംഗീതം
ആകാശമാർഗ്ഗമായി ശ്രോതാക്കളിൽ പോലെ അന്യ
ഭക്തന്മാരുടെ സിരകളിൽ പാഞ്ഞുകയറി സംതൃപ്തി
യുണ്ടാക്കുന്നു. ആനന്ദം. പരമാനന്ദം. ഈ ദുർവ്വാസ
സ്സും ശിഷ്യന്മാരും ഇപ്പോൾമാത്രമേ ധന്യരായുള്ളു.
അല്ലയോ! ഭക്തോത്തമയായ പാഞ്ചാലി! ധ്യാന
ത്താൽ അങ്ങേക്ക് സാധിച്ച ആത്മപിണ്ഡികളെ
സാമർത്ഥ്യം അത്യത്ഭുതമായിരിക്കുന്നു! ഗോപികമാ
രുടെ ഭക്തിയെക്കാൾ മാധുര്യം ഭവതിയുടെ ഭക്തി
ക്കാണ്. എന്തുകൊണ്ടെന്നാൽ — അവർക്ക് ശ്രീ ഭഗ
വാനെ ആകർഷിക്കുവാൻ വെണ്ണയും പാലും വേണ്ടി
വന്നു. ഭവതിക്കോ, വെറും ചീരച്ചപ്പും പച്ചവെള്ള
വും മാത്രം! (അല്പം ആലോചിച്ച് ക്രോധാന്ധനായി

എഴുന്നീററ്) എടാ! എടാ! ദുഷ്ട! ദുര്യോധന! നിന്നിൽ മൂർത്തിമത്തായ കലിയുടെ — ആ അധർമ്മരാക്ഷസന്റെ സ്പർശമാണ് എന്നെ അപകടത്തിൽ ചാടിച്ചത്. അമൃതം പുരട്ടിയ നിന്റെ മുഖപത്മത്തിൽ ഞാൻ വഞ്ചിതയായിപ്പോയി. കാളകൂടം നിറഞ്ഞ നിന്റെ അന്തഃകരണം ഇതാ! പ്രത്യക്ഷമായി. ഈ ധാർത്തരാഷ്ട്രകുലം..............(എന്ന് കണ്ണുമടച്ചു ശപിക്കാൻ ഭാവിക്കുന്നു.)

സുജാ:- ഭഗവാനേ! അരുതരുത്. ശാന്തിഃ ശാന്തിഃ

ഋഷി:- എന്തരുതരുത്! ആ പരമദുഷ്ടന്റെ അധർമ്മവൃത്തി സർവ്വം എന്റെ സമാധിദൃഷ്ടിക്കു ലക്ഷ്യമായി.

പദ്യം 54.

അരക്കില്ലം, കള്ളച്ചൂതുകളി, ഘോരം ദ്രുപദജാം-
ബരാക്ഷേപം, കാട്ടുപ്രവസനമജ്ഞാതവസനമഹോ!
ഗരളപാനാദ്യങ്ങളും വനമലസാകം ഹാ! ഹാ! ചിരം
പരസ്പർദ്ധാവൃത്തം ദ്രുതമിവ ഭേദിക്കുന്നു ഹൃദയം.

ഇപ്പോഴും പരമഭക്തയായ പാഞ്ചാലിയെക്കൊണ്ട് എന്നെ ഭസ്മമാക്കുവാനാണ് ആ പരമദുഷ്ടൻ വട്ടംകൂട്ടിയത്. (വീണ്ടും ക്രോധാന്ധനായി) ഈ ധാർത്തരാഷ്ട്രകുലം..............(എന്നു കണ്ണുമടയ്ക്കുന്നു)

സുജാ:- ഭഗവാനേ! ഈ ശാപം അനവസരത്തിലാണേ! അധർമ്മപരിഹാരത്തിനും ധർമ്മപരിരക്ഷണത്തിനും നരനാരായണന്മാർ അർജ്ജുനനും ശ്രീകൃഷ്ണനുമായി അവതരിച്ച കാലമാണിത്.

ദുർവ്വാ:- (കൈകൂപ്പിക്കൊണ്ട്) ശാന്തിഃ ശാന്തിഃ ഓർമ്മിപ്പിച്ചതു് നന്നായി. മായാകിരാതനായ ശ്രീ പരമശിവൻ മദ്ധ്യമപാണ്ഡവനു് പാശുപതാസ്ത്രം നൽകിയതിലും ആ ഉദ്ദേശം ധ്വനിക്കുന്നുണ്ട്.

കൈതവ:- ഇരിക്കട്ടെ. ഇനി നാം എന്തുചെയ്യണം?

സുജാ:- പാണ്ഡവന്മാരുടെ ആശ്രമത്തിൽ ഇനി പോകേണ്ടുന്ന ആവശ്യമില്ല. അന്നം ഒരു വറ്റുപോലും നമുക്കിനി ചെലുത്തുവാൻ പ്രയാസം.

ദുർവ്വാ:- എന്നാൽ അവിടെ തെയ്യാറാക്കിയ അന്നം വേറെ അതിഥികൾ ഉപയോഗിച്ചുകൊള്ളട്ടെ!

കൈതവ:- ഭഗവാൻ! ഞാൻ ഒന്നു് ഓർമ്മിപ്പിക്കുന്നു. പണ്ടത്തെ അംബരീഷന്റെ സുദർശനാക്രമം.

ദുർവ്വാ:- (നാലുഭാഗവും നോക്കിക്കൊണ്ട്) നമോ നാരായണായ. നമോ നാരായണായ. നാം വേഗത്തിൽ ഓടിപ്പോവുക! (എന്നു് ഓടുന്നു)

(ഭീമസേനനും വിദൂഷകനും പ്രവേശിക്കുന്നു)

വിദൂ:- സ്വാമി! ഇതാ നോക്കണം! ഈ കാട്ടുകളുടെ ഇടയിൽക്കൂടി ഇതാ! ചില താടിക്കാർ ഒളിച്ചോടുന്നു. ആരാണിവർ!

ഭീമ:- (നോക്കിക്കൊണ്ട്) ശരി. മൈത്രേയ! ശരി. ഭഗവാൻ ദുർവ്വാസസ്സും ശിഷ്യന്മാരും തന്നെയാണവർ. ആശ്രമത്തിലേക്ക് തന്നെ ബദ്ധപ്പെട്ടോടുകയായിരിക്കും.

വിദൂ:- (അങ്ങുമിങ്ങും നോക്കിക്കൊണ്ട്) ആശ്രമത്തിലേക്കുള്ള വഴിയല്ല ഇത്. ഘോരവനങ്ങളിലേക്കോടുകയാണ്.

ഭീമ:- എന്നാൽ പിന്നാലെ നമ്മളും പോവുക!

(എന്നു പാഞ്ഞുപോകുന്നു.)

(മറുഭാഗത്തുകൂടി ദുർവ്വാസസ്സും ശിഷ്യന്മാരും പ്രവേശിക്കുന്നു.)

സുജാ:- ഭഗവൻ! നമ്മുടെ പിന്നാലെ ആരോ രണ്ടുപേർ ഓടിവരുന്നുണ്ട്.

ദുർവ്വാ:- അവർ ആരാണെന്നു സൂക്ഷിച്ചു മനസ്സിലാക്കുക! (അണിയറയിൽ) ഭഗവൻ, മഹാത്മൻ! അവിടെ നില്ക്കണേ നില്ക്കണേ! അങ്ങയുടെ അതിപ്രിയനായ ഭീമനാണ് ഈ വരുന്നത്.

ദുർവ്വാ:- (കേട്ടു ഞെട്ടിക്കൊണ്ട്) ഭീമനോ!

കൈതവ:- അതെ ഭഗവാനേ! കയ്യിൽ ഒരു ഗദയുമുണ്ട്.

ദുർവ്വാ:- (പരിഭ്രമിച്ചുകൊണ്ട്)

പദ്യം 55. ഇതുസന്ദേഹമില്ലംബ —
ഭീമൻതാൻ ധർമ്മനന്ദൻ
ഭീഷണം ചക്രമേ തീവ്ര —
രോഷണൻ മാരുതാത്മജൻ.

സംശയിപ്പാനില്ല. ഇനി ഓട്ടം തന്നെ നമുക്ക് ആത്മരക്ഷയ്ക്ക് വഴിയുള്ളൂ. (പായുന്നു.)

(ഭീമനും വിദൂഷകനും മറുഭാഗം പ്രവേശിച്ച്)

വിദൂ:- (നോക്കി ചിരിച്ചുകൊണ്ട്) സ്വാമി! അങ്ങുന്ന് വിളിച്ചുപറഞ്ഞിട്ടും ഇതാ ഇവർ പരക്കംപാച്ചൽ പായുന്നു. എന്താണിത്? നരിയെക്കണ്ട പശുക്കുട്ടികളോ!

ഭീമ:- പദ്യം 56.

എന്താണിവരീഷ്യാത്മസന്താനതരസന്നിഭർ
വൻതാരതമ്യംകൈവിട്ടസന്താപംപൂണ്ടുപായുവാൻ!

മൈത്രേയ! പിന്നാലെ നമ്മളും പോയ്ക

(പാഞ്ഞു പോകുന്നു)

(ഓടിക്കിതച്ചുകൊണ്ട് ദുൎവ്വാസസ്സും ശിഷ്യന്മാരും പ്രവേശിച്ചിട്ട്)

കൌത്സ:- ഭഗവൻ! ഗദാധാരിയായ ഭീമനിതാ! എത്തികഴിഞ്ഞു.

ദുൎവ്വാ:- ഇനി നാം എന്തുവേണ്ടു!

സുജ:- പാണ്ഡവസന്നിധിയിൽതന്നെ ചെന്നു ശരണം പ്രാപിക്കുക!

ദുൎവ്വാ:- (തൊഴുതുകൊണ്ട്) ശ്രീ ഭഗവത്സാന്നിദ്ധ്യവും ഇപ്പോഴും അവിടെതന്നെ ഉണ്ട്. ഓം നമോ ഭഗവതെ വാസുദേവായ (എന്നു പാഞ്ഞുപോകുന്നു).

(ഭീമനും വിദൂഷകനും പ്രവേശിച്ച്)

വിദൂ:- (ചിരിച്ചു തുള്ളിക്കൊണ്ട്) സ്വാമി! അത്ഭുതം! അത്യത്ഭുതം! ഇവരുടെ വഴി മാറി. ഇടയന്മാർ തെ

ളിച്ചു മൊട്ടുകരം തൊഴുതിലേക്കെന്നപോലെ മാറ
ഷ്ടിയും ശിഷ്യന്മാരും ആതാ! ആശ്രമത്തിലേക്ക
തന്നെ പോരുന്നു.

ഭീമ:- (ചിരിച്ചുകൊണ്ടു) എന്താണിവർ നമ്മെ കണ്ടു
ഭയപ്പെട്ടുവോ?

പദ്യം 57.

ഭയത്തിലഭയംനൽകാൻ ഭയക്കമുഭയന്ദലം;
അയതാസിതൻഗോവിന്ദൻ സ്വാതന്ത്ര്യമില്ലയോ! ഹരി.

അതുകൊണ്ടു നമ്മളും പോയി ചെല്ലുക!

(എന്നു പോകുന്നു).

---

## ഏഴാമങ്കം.

വിഷ്കംഭം

(ഒരു ബ്രഹ്മചാരി പൂക്കൊട്ടയോടുകൂടി
പുഷ്പം പറിച്ചുകൊണ്ടു പ്രവേശിക്കുന്നു).

പദം 12. (ഇംഗ്ലീഷ്"നോട്ട്" മട്ട്)

പല്ലവി: മുല്ലവല്ലി! ചെമ്പരത്തി! മല്ലികാമതല്ലി! തുളസി!
വെൽക! വെൽക! നിങ്ങളയേ!

ചരണം: ഉല്ലാസംപൂണ്ടെല്ലാനാളും
ഫുല്ലകുസുമതല്ലജങ്ങൾ നല്ല കുഴലപല്ലവങ്ങൾ
നിങ്ങൾക്കംഗഭംഗികളായ്

പിച്ചിവള്ളി! തെച്ചി! ചുള്ളി!
ചെച്ചുമലരി! നൽചെടി!യുളിച്ച പൂവരികൊള്ളു-
[ലകം;
സൌഖ്യം നിങ്ങൾവാഴ്കയേ! =മുല്ല=

(കൊട്ട നോക്കിക്കൊണ്ട്) ഹോ! ഹോ! എന്റെ പൂക്കൊട്ടയിൽ പുഷ്പം നിറഞ്ഞുപോയി.

(അണിയറയിൽ)

സഖേ! സുമേധസ്സേ! പുഷ്പങ്ങൾ പറിക്കാതെതന്നെ ആകാശപ്പൂക്കൊട്ടയിൽ പുഷ്പങ്ങൾ നിറഞ്ഞു.

സുമേധസ്സ്:- (ആകാശം നോക്കിക്കൊണ്ട്) സഖേ! സായണ! വാസ്തവം.

പദ്യം 58. ആകാശമാംകൊട്ട നിറച്ചുവെച്ചു
ലോകാധിനാഥൻ രവി, തത്രപുഷ്പം
ഹാ! കാലഭൂപൻ "ഹരി"സംയമിക്ക-
മാകാത്തകാഴ്ചും വിശദീകരിപ്പൂ!

(അണിയറയിൽ)

സഖേ! സുമേധസ്സേ! സായാഹ്നം അടുത്ത ഈ സമയത്തിൽ സൂര്യന്റെ ചുകന്ന രശ്മികൾ പോലെ തന്നെ വളരെവളരെ ചെമ്പൻ താടിക്കാർ ഇതാ! നമ്മുടെ ആശ്രമത്തിലേക്ക പാഞ്ഞുപോകുന്നു.

സുമേ:- (പരിഭ്രമിച്ചു നോക്കിക്കൊണ്ട്) ഉച്ചാസസ്സും ശിഷ്യന്മാരുമാണവർ.

(അണിയറയിൽ)

പദ്യം 59. ചാടുന്ന മുനിമാർതൻപി—
ന്നോടുന്നൂ പരശ്ശിഷ്യകരം

ന്യമഃ:- കൂട്ടന്നവേഗം പാഞ്ഞങ്ങു—
കൂടണം നമ്മളും സഖേ!

(എന്ന് പറഞ്ഞുപോകുന്നു.)

---

(അനന്തരം ശ്രീകൃഷ്ണനും, യുധിഷ്ഠിരനും,
പാഞ്ചാലിയും പ്രവേശിക്കുന്നു.)

യുധി:- (പെട്ടെന്ന്) ഭഗവൻ! ദുർവ്വാസസ്സും ശിഷ്യന്മാരും ഇതാ വരുന്നുണ്ട്.

ദ്രൗപ:- എന്താണിവരെക്കൊണ്ടു പരിഭ്രമവും ഓട്ടവും?

ഭഗ:- (ചിരിച്ചുകൊണ്ട്) സമയം വൈകിപ്പോയതുകൊണ്ടുതന്നെയായിരിക്കാം.

(ഓടിക്കൊണ്ടും നമോ നാരായണായ നമോ നാരായണായ എന്നു പാടിക്കൊണ്ടും പ്രവേശിച്ച് ദുർവ്വാസസ്സ്, 'ഭഗവൻ! അഭയം തരണമേ!' എന്നു ഭഗവാനെ നമസ്കരിക്കുവാൻ ഭാവിക്കുന്നു.)

ഭഗ:- (പിടിച്ചാലിംഗനം ചെയ്തുകൊണ്ട്) അരുതരുത്. അഭയത്തിന്റെ സ്ഥാനവും അങ്ങുതന്നെയാണ്.

ദുർവ്വാ:- ധർമ്മാത്മൻ! യുധിഷ്ഠിര! അങ്ങയുടെ ആതിഥ്യം സർവ്വവ്യാപിയായ ഈ ശ്രീകൃഷ്ണനിൽകൂടി എനിക്കും ശിഷ്യന്മാർക്കും ഞങ്ങളറിയാതെ വന്നപ്പോൾ

ഞങ്ങളെ സംതൃപ്തരാക്കിയിരിക്കുന്നു. അത്ഭുതം! ഭ
ക്തോത്തമയായ അല്ലയോ ദ്രൗപദി! ഭവതി ശ്രീ
കൃഷ്ണഭഗവാന്ന് നൽകിയ ചീരച്ചപ്പും, പച്ചവെള്ള
വും ഞങ്ങളിൽ പാൽപായസമായി പരിണമിച്ചി
രിക്കുന്നു. ഈ "അത്ഭുതപാരണ"യാണ് അത്യാ
ശ്ചര്യം!

പദ്യം 60. ധാർത്തരാഷ്ട്രവരെന്നിൽവിട്ടോര—
ഭൂത്തരശേഷവുമമോഘമത്ഭുതം!
പാർത്ഥധർമ്മചരിതത്തിൻ സമ—
സ്താർത്ഥശോധകസമർത്ഥയന്ത്രമായ്.

യുധി:- ഭഗവൻ! മഹർഷേ! ഈ ആസനത്തെ അലങ്കരി
ക്കണം! ഞങ്ങളും ധന്യന്മാരായി.

ദ്രൗപ:- ഭഗവൻ! മഹർഷേ! അങ്ങയുടെ സാന്നിദ്ധ്യമാ
ണ് ഭഗവൽപ്രത്യക്ഷം ഇത്രവേഗം വീണ്ടും ഞ
ങ്ങൾക്ക് സാധിപ്പിച്ചത്.

(ദുർവ്വാസസ്സ് ഇരുന്നശേഷം എല്ലാവരും ഇരിക്കുന്നു.)

ദുർവ്വാ:- ഭഗവൻ! ശ്രീ വാസുദേവ! പണ്ട് അംബരീഷ
നിൽ അങ്ങുന്ന് സമർപ്പിച്ച ആ സുദർശനചക്രം
ഇപ്പോഴും ഭീമാകാരമായി എന്നെ പിൻതുടരുന്നു.
അഭയം തരണം!

ഭഗ:- (ചിരിച്ചുകൊണ്ട്) മഹർഷേ! ഭീമാകാരമായിട്ടല്ല;
സമാകാരമായിട്ടാണ് ഭീമൻ അങ്ങയെ അനുയാത്ര
ചെയ്യുന്നത്.

(ഭീമസേനനും വിദൂഷകനും പ്രവേശിക്കുന്നു.)

ഭീമ:- മഹർഷേ! ഈ ഭീമൻ അഭിവാദ്യംചെയ്യുന്നു.

പദ്യം 61.

അത്യത്ഭുതതപോനിധിയവൻ വിശ്രുതൻ ശിവാൻ
ആദ്യമുദയം "വിഷ്ണുപദത്തിൽ"തന്നെ ചേർന്നതെ.

വിദു:- (ആത്മഗതം) ഹൃഷീകേശനായ പുണ്ഡരീകാക്ഷനെ പോലെ വിഷ്ണുപദം അതേപ്രകാരമാണ്. പിന്നെ, ശിവസായൂജ്യം ലഭിച്ച മഹർഷിയുടെ കാര്യം പറയേണമോ? (പ്രകാശം) ഭഗവൻ! മഹർഷേ! നമസ്കാരം (നമസ്കരിക്കുന്നു)

ദുർ:- ഹരിഭക്തി വളരട്ടെ! (അനുഗ്രഹിക്കുന്നു) ധർമ്മാത്മജ! യുധിഷ്ഠിര! നിങ്ങളുടെ സർവ്വരക്ഷകനാം ശ്രീ വാസുദേവൻ ഇവിടെ സന്നിഹിതനായിരിക്കെ ഇനിയുമവൻ ഏതൊരു മംഗളത്തെയാണ് പ്രാർത്ഥിക്കേണ്ടത്?

യുധി:- (തൊഴുതുകൊണ്ട്) സ്വാമിൻ! അങ്ങയുടെ അനുഗ്രഹംകൊണ്ട് ഇതുകൂടി സാധിക്കട്ടെ!

—ഭരതവാക്യം—

ദാരിദ്ര്യശോകങ്ങളകററിനിത്യം
ഭൂരിപ്രസന്നൻ ഹരി, തൃപ്തിയെന്നും;
പൂരിപ്പതാമീ'യശ്ശുതപാർത്ഥക്ഷ്മാ—
ക്ഷ്മാരിൽ പകർന്നിടുക! തൽകടാക്ഷം.



Registered No. M. 4173. February 19

"കുട്ടമത്ത് കുന്നിയൂര് സാഹിത്യസമുച്ചയം"

മഹാകവി കുട്ടമത്തിന്റെയും

പണ്ഡിതരായ പൂൎവ്വികന്മാരുടേയും കവനങ്ങൾ

പ്രതിമാസം പ്രസിദ്ധീകരിക്കുന്ന ഒരു പ്രസ്ഥാനം!

പല വിശിഷ്ട ഗദ്യപദ്യങ്ങൾ

വായിച്ചാസ്വദിപ്പാനുള്ള സുവൎണ്ണാവസരം!

ഉടനെ വരിക്കാരായി ചേരുവിൻ!

| | | | |
|---|---|---|---|
| വരിസംഖ്യ | വൎഷത്തിൽ | ക. | 3—0—0 |
| ,, ഇന്ത്യക്കപ്പുറമെ | ,, | ക. | 4—0—0 |

വില്പനക്കു തെയ്യാർ

സമുച്ചയം വക മൂന്നു കൊല്ലങ്ങളിൽ പ്രസിദ്ധീകരിച്ച എല്ലാ പുസ്തകങ്ങളും കൂടാതെ മഹാകവി കുട്ടമത്തിന്റെ കൃതികളും ഒന്നായി ഒന്നാന്തരം ബൈൻറ് ചെയ്ത

| | | |
|---|---|---|
| ഒന്നാംവാല്യം പുസ്തകം 1ക്ക് വില | ക. | 4—0—0 |
| കാളിയമൎദ്ദനം അടങ്ങിയതിന്ന് | ക. | 5—0—0 |

മേൽവിലാസം:

കെ. കെ. നാരായണക്കുറുപ്പ്,
പ്രസാധകൻ,
കെ. കെ. സാഹിത്യസമുച്ചയം,
പോസ്റ്റ് തലങ്ങ